2008 മാർച്ചിൽ ത്രിപുരയിലെ അഗർത്തലയിൽ വെച്ചു നടന്ന എഴുത്തുകാരുടെയും ചിത്രകാരുടെയും ശില്പശാലയിൽ രൂപപ്പെട്ടത്.

ISBN 978-81-237-8892-0

ആദ്യ പതിപ്പ് 2019

A Real Giraffe (*English*)
Jeevanulla Giraffe (*Malayalam*)
**₹ 50.00**
പ്രസിദ്ധീകരണം: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
നെഹ്റു ഭവൻ, 5 ഇൻസ്റ്റിറ്റ്യൂഷണൽ ഏരിയ, ഫേസ് II
വസന്ത് കുഞ്ജ്, ന്യൂഡൽഹി 110 070
Website: www.nbtindia.gov.in

nbt.india
एकः सूते सकलम्

നെഹ്റു ബാല പുസ്തകാലയം

# ജീവനുള്ള ജിറാഫ്

**ദീപ അഗർവാൾ**

ചിത്രീകരണം
**ആര്യ പ്രഹരാജ്**

വിവർത്തനം
**മിത്തു തിമോത്തി**

**നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ**

“എന്റെ പിറന്നാളിന് എന്താണ് വേണ്ടതെന്ന് എനിക്കറിയാം. ജീവനുള്ള ഒരു ജിറാഫിനെ വേണം.” അക്ഷയ് പറഞ്ഞു.

“ജീവനുള്ള ജിറാഫോ?” അച്ഛൻ അമ്മയെ നോക്കി.

“ജീവനുള്ള ജിറാഫോ?” അമ്മ അച്ഛനെയും നോക്കി.

“ഞങ്ങൾ തമ്മിൽ ഇതൊന്ന് ആലോചിക്കട്ടെ.”



“ജീവനുള്ള ജിറാഫ് വീട്ടിൽ പറ്റില്ല.”
അമ്മ അച്ഛനോടു പറഞ്ഞു, “അതു മേൽക്കൂര പൊളിക്കും.”



“നമ്മളതിനെ പുറത്തുവെച്ചാൽ....”, അച്ഛൻ പറഞ്ഞു, “അതു തോട്ടത്തിലെ ചെടികളെല്ലാം തിന്നു തീർക്കും.”



“ഞങ്ങൾ മറ്റെന്തെങ്കിലും തന്നാൽ മതിയാവില്ലേ?”
അവർ അക്ഷയിനോടു ചോദിച്ചു.
“ഒരു നല്ല പട്ടിക്കുട്ടി? ഒരു സുന്ദരി പൂച്ചക്കുട്ടി?
സംസാരിക്കുന്ന തത്ത?”



“ഒരു നല്ല പട്ടിക്കുട്ടി? ഒരു പൂച്ചക്കുട്ടി?
സംസാരിക്കുന്ന തത്ത? വേണ്ട,” അക്ഷയ് പറഞ്ഞു.
“എനിക്കു വേണ്ടതു ജിറാഫിനെയാണ്! ജീവനുള്ള ജിറാഫ്.”
“പക്ഷേ ജീവനുള്ള ജിറാഫിനെ നമുക്കെവിടെനിന്നു കിട്ടും?” അമ്മ പറഞ്ഞു, “നിനക്കതിനെ ചന്തയിൽ നിന്നു വാങ്ങാൻ പറ്റില്ല.”
“നിനക്ക്, ഇന്റർനെറ്റ് വഴി ഓഡർ ചെയ്യാനും പറ്റില്ല,” അച്ഛൻ പറഞ്ഞു.



“ജീവനുള്ള ജിറാഫിനെ എവിടെ നിന്നു കിട്ടുമെന്ന് എനിക്കറിയാം,” അക്ഷയ് പറഞ്ഞു, “ജീവനുള്ള ജിറാഫിനെ നിങ്ങൾക്കു കാട്ടിൽനിന്നു കിട്ടും. ജിറാഫുകൾ കാട്ടിലാണു ജീവിക്കുകയെന്നു നിങ്ങൾ എന്നോടു പറഞ്ഞിട്ടുണ്ട്.”

“ചിലപ്പോൾ നമ്മൾ പോയ കാട്ടിൽ നിന്നു ജീവനുള്ള ഒരു ജിറാഫിനെ കിട്ടുമായിരിക്കും. വലിയ കടുവ താമസിക്കുന്ന കാട്ടിൽ നിന്ന്.” അക്ഷയ് നിർദേശിച്ചു.



"പക്ഷേ ആ കാട്ടിൽ ജിറാഫുകളേ ഇല്ലല്ലോ," അച്ഛൻ പറഞ്ഞു.

"അതെ," അമ്മ കൂട്ടിച്ചേർത്തു, "ജിറാഫുകൾ ഉള്ളത് വളരെ ദൂരെയാണ്. അവ ആഫ്രിക്കയിലെ കാടുകളിലാണു ജീവിക്കുന്നത്."

"എന്തുകൊണ്ടാണു ജിറാഫുകൾ ആഫ്രിക്കയിൽ ജീവിക്കുന്നത്? എന്തു കൊണ്ടാണ് അവ ഇവിടെ ജീവിക്കാത്തത്?"

അക്ഷയ് അലറി, "എനിക്ക് ഒരു ജിറാഫിനെ വേണം. ജീവനുള്ള ജിറാഫ്."



അച്ഛൻ അമ്മയെ നോക്കി. അമ്മ അച്ഛനെയും. എന്നിട്ട് അമ്മ പറഞ്ഞു. “ജിറാഫുകൾ ആഫ്രിക്കയിലാണു ജീവിക്കുന്നത്. കാരണം അത് അവരുടെ വീടാണ്. അവിടെയവർ അച്ഛനോടും അമ്മയോടുമൊപ്പം ജീവിക്കുന്നു.”



“അതെ,” അച്ഛൻ പറഞ്ഞു, “നീ നിന്റെ വീട്ടിൽ അച്ഛനോടും അമ്മയോടു മൊപ്പം താമസിക്കുന്നതു പോലെ.”

“അതെ,” അമ്മ പറഞ്ഞു, “നീയൊരു ജിറാഫിനെ അതിന്റെ അച്ഛന്റെയും അമ്മ യുടെയും അടുത്തുനിന്ന് മാറ്റി നിർത്തിയാൽ അതിനു വല്ലാത്ത സങ്കടമാകും. മൃഗശാലയിലെ ജിറാഫ് എല്ലായ്പ്പോഴും സങ്കടമായിരിക്കുന്നതുപോലെ.”



“ഓഹോ,” അക്ഷയ് പറഞ്ഞു, “ജിറാഫ് ആഫ്രിക്കയിൽ അച്ഛനോടും അമ്മയോടുമൊപ്പമാണോ ജീവിക്കുന്നത്? ഞാനെന്റെ അമ്മയോടും അച്ഛനോടുമൊപ്പം ജീവിക്കുന്നതു പോലെ?”



അക്ഷയ് ചിന്തിക്കാൻ തുടങ്ങി....

“എനിക്ക് അതിനെ സങ്കടപ്പെടുത്തേണ്ട.....” അവൻ ഉറക്കെ പറഞ്ഞു.

“ശരി, എനിക്ക് ഒരു പട്ടിക്കുട്ടിയെ മതി. പക്ഷേ, ശരിക്കും നല്ലയൊരു പട്ടിക്കുട്ടി!”



